# മൂന്നുനോമ്പിലെ കുടുംബാരാധനക്രമം

## സന്ധ്യ

(ഇതിൽ സന്ധ്യയുടേയും സൂത്താറയുടേയും പ്രാർത്ഥനകൾ അടങ്ങിയിരിക്കുന്നു)

**കൗമാ**

**അപേക്ഷകൾ**

കർത്താവേ നിന്റെ വാതിലിൽ ഞങ്ങൾ മുട്ടുകയും നിന്റെ സമൃദ്ധിയേറിയ ശ്രീഭണ്ഡാരത്തിൽ നിന്ന് കരുണയും ദയയും യാചിക്കുകയും ചെയ്യുന്നു. ഞങ്ങൾ നിന്നെ സ്തോത്രം ചെയ്തു വന്ദിച്ച് സ്തുതി പാടുവാൻ തക്കവണ്ണം, നിന്റെ കൃപയാൽ ഞങ്ങളുടെ കടങ്ങളും പാപങ്ങളും ക്ഷമിക്കണമേ.

മത്സ്യത്തിന്റെ ഉള്ളിൽവച്ച് യോനായുടെ പ്രാർത്ഥന കൈക്കൊണ്ട് അവനെ രക്ഷിക്കുകയും, നിനുവക്കാരുടെ അനുതാപവും നോമ്പും മൂലം അവരെ ശിക്ഷയിൽനിന്നും വീണ്ടുകൊള്ളുകയും ചെയ്ത കർത്താവേ! ഞങ്ങളുടെ നോമ്പിലും പ്രാർത്ഥനകളിലും നീ ഇഷ്ടപ്പെട്ട്, ഞങ്ങൾക്ക് പാപമോചനം നൽകണമേ. ഈ നോമ്പിനെ വെടിപ്പോടും വിശുദ്ധിയോടും കൂടെ ആചരിച്ച് കരുണ പ്രാപിപ്പാൻ ഞങ്ങളെ യോഗ്യരാക്കേണമേ.

കാരുണ്യവാനേ, നിനുവക്കാരെപ്പോലെ ദുഃഖത്തോടും, കണ്ണുനീരോടും, വിശ്വാസത്തോടും ഞങ്ങൾ യാചിക്കുന്നു. ഞങ്ങളിൽ നിന്ന് ശിക്ഷകളും കോപത്തിന്റെ വടികളും നീക്കി മായിച്ചുകളയണമേ. ദോഷികളായ ഞങ്ങളോട് ദയവുണ്ടാകുകയും നിന്റെ കരുണയാൽ ഞങ്ങളുടെ നോമ്പും പ്രാർത്ഥനയും കൈക്കൊണ്ട് ഉത്തരമരുളുകയും ചെയ്യണമേ. നീയല്ലാതെ ഞങ്ങൾക്ക് വേറെ ശരണവും ആശ്രയവും ഇല്ല.

ദയാലുവായ ദൈവമേ, നീ എല്ലാവിധത്തിലും മനുഷ്യരുടെ രക്ഷയെ ആഗ്രഹിക്കുന്നുവല്ലോ. മനുഷ്യസ്നേഹമുള്ളവനേ, നിനുവാ പട്ടണം സത്യത്തിൽ നിന്നു തെറ്റി പാപത്തിന് കീഴ്പെട്ട് സാത്താന് അവകാശമായിരിപ്പാൻ നീ സമ്മതിച്ചില്ല. അതിനെ വഴിതെറ്റിൽ നിന്ന് തിരിക്കുകയും, നിന്റെ അവകാശമാക്കി തീർക്കുകയും ചെയ്തു. അതുപോലെ ഞങ്ങളെ വഴിതെറ്റിൽ നിന്ന് തിരിക്കുകയും, സാത്താന്റെ അടിമത്വത്തിൽ നിന്നു രക്ഷിക്കുകയും ചെയ്യണമേ.

കർത്താവെ ഞങ്ങൾ നിന്നെ വിളിക്കുന്നു. ഞങ്ങളുടെ സഹായത്തിനു വന്ന് ഞങ്ങളുടെ അപേക്ഷ കേട്ട് ഞങ്ങളോട് കരുണ ചെയ്യണമേ.

ഞങ്ങളുടെ കർത്താവേശുമിശിഹാ! നിന്റെ കരുണയുടെ വാതിൽ ഞങ്ങളുടെ മുമ്പിൽ നീ അടക്കരുതേ. കർത്താവേ ഞങ്ങൾ പാപികളാകുന്നു എന്ന് ഞങ്ങൾ ഏറ്റുപറയുന്നു. ഞങ്ങളോട് കരുണ ചെയ്യണമേ. കർത്താവേ നിന്റെ മരണത്താൽ ഞങ്ങളുടെ മരണം മാഞ്ഞുപോകുവാനായിട്ട്, നിന്റെ സ്നേഹം നിന്റെ പക്കൽനിന്ന് ഞങ്ങളുടെ അടുക്കലേക്ക് ഇറക്കി, ഞങ്ങളോട് കരുണ ചെയ്യണമേ.

**കൗമാ**

**സൂത്താറ**

**ഒരു മഹത്വസ്തുതി**

അത്യുന്നതങ്ങളിൽ ദൈവത്തിനു മഹത്വവും ഭൂമിയിൽ സമാധാനവും നിരപ്പും മനുഷ്യമക്കൾക്ക് നല്ല ശരണവും ഉണ്ടായിരിക്കട്ടെ. * (മൂന്നു പ്രാവശ്യം ചൊല്ലണം).

**നാലാം സങ്കീർത്തനം** (പേജ് 185 കാണുക)

**(മാർ യാക്കോബിന്റെ ബോവൂസോ)**

കർത്ത്യ കർത്താവേ നിന്നെ ഞങ്ങൾ വിളിക്കുന്നിപ്പോൾ
നീ എഴുന്നെള്ളി പ്രാർത്ഥന കേട്ട് കൃപ ചെയ്യണമേ
ഈറേമാലാഖമാരുടെയും ഉടയവനായ കർത്ത്യ കർത്താവേ
ആത്മാക്കൾമേൽ കൃപ ചെയ്യണമേ.

ബാവാ പുത്രാ ശുദ്ധ റൂഹായേ
വിശ്വാസത്താൽ ഞങ്ങൾ മുട്ടി
നിൻ കൃപകൊണ്ട് ഉത്തരമരുൾക
നിൻമനോഗുണത്തെ ഞങ്ങൾ കണ്ട്
നിൻ തിരുനാമം സ്തോത്രം ചെയ്‌വാൻ
ഞങ്ങളുടെ കൺകൾ വെളിവാക്കേണമേ.

നിന്റെ ദയയിൻ സങ്കേതത്തെ ഞങ്ങൾ പിടിച്ചു
നിന്നനുഗ്രഹത്താൽ ഞങ്ങളെ നീ ജീവിപ്പിക്കണമേ
ഞങ്ങളുടെ ദൈവമേ നിന്നിൽ നിന്നും പ്രാർത്ഥിച്ചതിനാൽ
ഞങ്ങൾക്കായി ശുദ്ധഹൃദയം നൽകീടണമേ.

റൂഹായുധത്തെ ബീശേൻ പക്കൽ പ്രയോഗിക്ക
ഞങ്ങടെ മുറിവുകൾ സൗഖ്യപ്പെടുത്തി രക്ഷിക്കണമേ
നിന്റെ പിന്നിൽ വന്നവരെ ലജ്ജിപ്പിക്കല്ലെ
എന്റെ കർത്താവേ നിൻ വലങ്കൈയ്യാൽ രക്ഷിക്കണമേ.

എന്റെ ഇഷ്ടം നിന്റേതാകാൻ ആശിക്കുന്നു
സകലേശ്വരനാം സർവ്വപിതാവേ വന്ദിക്കുന്നു
സകലഗുണവും നിന്നിൽ നിന്ന് ഞങ്ങൾ വാങ്ങി
വ്യാപാരിയേപോൽ ഞങ്ങളുടെ ദ്രവ്യം നീ വാങ്ങേണമേ.

പഠിപ്പാൻ നിന്റെ സൽപുസ്തകത്തെ നൽകീടണമേ
ദാസാ ദാസി സുതരെ നീ ജീവിപ്പിക്കേണമേ
എന്റെ കർത്താവേ നിന്റെ ദേഹരക്തങ്ങളേയും
തിന്നു കുടിച്ചു ഞങ്ങളെ നീ ജീവിപ്പിക്കണമേ.

നിന്റെ + സ്ലീബാ ഞങ്ങടെ ദേഹോപദ്രവത്തിന് കോട്ടയതായി
ഞങ്ങൾക്കതിനെ നൽകീടണമേ
ഇടയാ നിന്റെ ഇടവകയുടെ കുഞ്ഞാടാക്ക
നിന്റെ വലങ്കൈ ഞങ്ങടെമേൽ ആവസിപ്പിക്ക.

ലോകപിതാവാം രാജരാജാവേ നിനക്കു സ്തോത്രം
ഞങ്ങളുടെ അപേക്ഷ കാഴ്ചയെപ്പോലെ കൈക്കൊള്ളണമേ
നിഖിലം ശ്രവിക്കും നമസ്ക്കാരം കൈക്കൊള്ളുന്നവനെ
പ്രാർത്ഥന കേട്ട് ആത്മാക്കളെ നീ രക്ഷിക്കേണമേ.

*(ഇതിനു പകരം ഞങ്ങളുടെ നാഥനായ കർത്താവേ... എന്ന ഗദ്യം ചൊല്ലിയാലും മതി)*

## അപേക്ഷ

കരുണയുള്ള ദൈവമേ നിന്റെ വാതിലിൽ ഞങ്ങളുടെ അപേക്ഷയുടെ സ്വരം മുട്ടുന്നു. നിന്നെ വന്ദിക്കുന്നവരുടെ ആവശ്യങ്ങളെ നീ വിരോധിക്കരുതേ. ദൈവമേ ഞങ്ങളുടെ ബലഹീനതയുടെ സഹായത്തിനു നിന്നെ ഞങ്ങൾ വിളിക്കുന്നു. നല്ലവനെ ഞങ്ങളുടെ അപേക്ഷയുടെ സ്വരം കേട്ടു നിന്റെ അനുഗ്രഹങ്ങളാൽ ഞങ്ങളുടെ യാചനകൾ നൽകുമാറാകണമേ.

## (മാർ അപ്രേമിന്റെ ബോവൂസോ)

ഞങ്ങൾക്കുള്ള കർത്താവേ
ഞാനിഹ നിദ്രയൊഴിഞ്ഞിട്ട്

ഉണർവോടെ നിൻ തിരുമുമ്പിൽ
നിൽപാനെനിക്കു നീ നൽകണമേ.

വീണ്ടും ഞാൻ ഉറങ്ങുന്നാകിൽ
എനിക്കുള്ള എന്റെ ഉറക്കം
കർത്താവേ, നിൻ തിരുമുമ്പിൽ
ദോഷം കൂടാതാകണമേ.

എന്നുണർച്ചയിൽ ഞാൻ ചതിപെടുകിൽ
നിൻ നന്മയിൽ ഞാൻ പൊറുക്കപ്പെടും
ഉറക്കത്തിൽ ഞാൻ പിഴച്ചെങ്കിൽ
പൊറുപ്പാൻ കരുണ നീ ചെയ്യണമേ.

തവക്ഷീണത്തിൽ സ്കീപ്പായാൽ
നല്ല ഉറക്കമെനിക്കു നീ താ
ആകാസ്വപ്നമശുദ്ധിയിൽ നിന്നെന്നെ
നീ രക്ഷിച്ചുകൊള്ളണമേ.

നിരപ്പു നിറഞ്ഞ ഉറക്കത്തിൽ
രാവൊക്കെയും എന്നെ നീ ഭരിക്ക
തണ്യവരും വേണ്ടാ നിനവും
എന്നിൽ മുഷ്ക്കരമാക്കല്ലേ.

നിന്റെ അടിയാൻ ഞാനതിനാ-
ലെന്റെ സന്ധുക്കൾ കാപ്പാനായ്
വെളിവിനുടെ മാലാഖായെ
എനിക്കു നീ തരണം കർത്താവേ.

ദ്വേഷതപ്പെട്ട അപേക്ഷയിൽ നി-
ന്നെന്നെ നീ രക്ഷിച്ചുകൊള്ളണമേ.
ഉയിർപെട്ട നിൻ ദേഹത്തെ
ഞാനനുഭവിച്ചെന്നതിനാലെ.

ഞാൻ ചരിഞ്ഞനുകൂലത്താലുറങ്ങുമ്പോൾ
നിന്റെ ചോരയെനിക്കു കാവൽ
നിൻ മനസ്സിനുടെ സ്വതകർമ്മം
നിൻ കൃപയോടെ നൽകണമേ.

നിൻ കൈ മെനഞ്ഞ ശരീരത്തെ
നിന്റെ വലത്തേതാക്കണമേ.

നിന്റെ കരുണകൾ കോട്ടയതായ്
എനിക്കു നീ ചുറ്റിച്ചുകൊള്ളണമേ.

ശരീരമടങ്ങിയുറങ്ങുമ്പോൾ
കാവലതായതു നിൻ ശക്തി
സൗരഭ്യമായ, ധൂപം പോ-
ലെന്റെയുറക്കം തിരുമുമ്പിൽ

നിന്നെപ്പെറ്റന്നമ്മയുടെ
നിന്നോടുള്ള അപേക്ഷയാലെ
എനിക്കുള്ള ശയനത്തിന്മേൽ
തിന്മപെട്ടവനണയരുതേ.

എനിക്കു വേണ്ടിട്ടുണ്ടായെന്ന
നിനക്കുള്ള പൂജയാലെ
എന്നെ വ്യസനത്തിലാക്കായ്‌വാൻ
സാത്താനെ നീ മുടക്കണമേ

കർത്താവേ നിൻ പറഞ്ഞൊപ്പ്
എന്റെ പക്കൽ തികയ്ക്കണമേ
നിനക്കുള്ള + സ്ലീബായാലെ
എന്റെ ആയുസ്സു കാക്കണമേ.

ഞാനുണരപ്പെട്ടന്നപ്പോൾ
നിന്നെ ഞാൻ കൊണ്ടാടുവാൻ
എന്റെ തളർച്ചയുടെ പക്കൽ
നിന്റെ ഉപവി നീ കാട്ടണമേ

നിൻ തിരുമനസ്സിനെ ഞാനറിഞ്ഞു
ഞാനതിനെ ചെയ്‌വാനായി
നിൻതിരുമനഗുണമതിനാലെ
എനിക്കു നീ മനോഗുണം ചെയ്യണമേ

നിരപ്പുനിറഞ്ഞൊരന്തിയും
പുണ്യത്വത്തിനുടെ രാവും
ഞങ്ങളുടെ രക്ഷകനാം മിശിഹാ
കർത്താവേ അടിയാർക്കു നീ തരിക.

വെളിവിൽ താൻ പ്രകാശിച്ചു
വെളിവിൽ തന്നെ പാർക്കുന്നു

വെളിവിനുടെ സുതരായവരും
നിന്നെ തന്നെ വന്ദിക്കുന്നു.

നിനക്കു സ്തുതി നിന്നനുഗ്രഹങ്ങൾ
ഞങ്ങളുടെമേലുമതാകണമേ
ഈ ലോകത്തിലുമതുപോലെ
പരലോകത്തിലുമതാകണമേ

എന്റെ കർത്താവേ നിനക്കു സ്തുതി
നിനക്കു സ്തുതി സ്തുതി നിനക്കു സ്തുതി
ആയിരങ്ങളുടെ ആയിരവും
അളവുകൂടാതെ നിനക്കു സ്തുതി.

സ്വർഗ്ഗാദൂതർക്കുടയവനെ
അവരാൽ മഹത്വപ്പെടുന്നവനേ
വന്ദനവോടു നിനക്കു സ്തുതി
പ്രാർത്ഥനകൾ കൈക്കൊള്ളണമേ.

ത്രിയേകാമേകത്രിയാം
ഏകദൈവവുമായുള്ള
പിതൃസുത പരിശുദ്ധാത്മാവാം
സത്യപരനേ നിനക്കു സ്തുതി.

ബലഹീനരുടെ അപേക്ഷകളും
അനുതാപികളുടെ കണ്ണുനീരും
മുൻഫലമായ കാഴ്ചകൾ പോൽ
കൈക്കൊൾവോനെ നിനക്കു സ്തുതി.

സ്വർഗ്ഗാദൂതന്മാർ തന്നെ
സ്തുതിയാൽ ഘോഷിക്കുന്നവനേ
പൂഴികളായവരിൽ നിന്ന് അളവില്ലാതെ
നിനക്കു സ്തുതി.

പിതൃസുത പരിശുദ്ധാത്മാവാം
ഏകദൈവത്തിൻ പക്കൽ
നിർമ്മലമായ ബോധത്താൽ സ്തോത്രം
നാം ചെയ്തീടേണം.

കൊല്ലും വഞ്ചനയായുള്ള
പൊന്നും വെള്ളീം നേടേണ്ടാ,

നിത്യജീവൻ പ്രാപിപ്പാൻ
സത്യോപദേശം കേൾക്ക.

നാല്പതു നാൾ ഉപവസിക്ക
വിശക്കുന്നവനപ്പം കൊടുക്ക
ഈശൈ സുതനേപ്പോൽ
ദിനമേഴുവട്ടം പ്രാർത്ഥിക്ക.

മോശയും ഏലിയാവും
നാല്പതു ദിനം നോമ്പെടുത്തു
നമ്മുടെ കർത്താവും നോറ്റു
ആകൽക്കറുസായെ ജയിച്ചു.

കടൽകൂപാമഗ്നികളിൽ
രക്ഷിച്ചെന്ന പ്രാർത്ഥനകൾ
ഞങ്ങളുടെ നമസ്കാരങ്ങൾക്ക്
കൃപയുടെ വാതിൽ തുറക്കണമേ.

നമസ്കാരം കേൾക്കുന്നവനേ
യാചനകൾ നൽകുന്നവനേ!
ഞങ്ങളുടെ നമസ്കാരം കേട്ട്
യാചനകൾ നൽകീടണമേ.

*(ഇതിനു പകരം കർത്താവേ കൃപ ചെയ്യണമേ... എന്ന ഗീതം ചൊല്ലിയാലും മതി. പേജ് 208 കാണുക.)*

## മാർ സേവേറിയോസിന്റെ അപേക്ഷ (പേജ് ... കാണുക)

## ക്രൂബേന്മാരുടെ കൗമാ

കർത്താവിന്റെ ബഹുമാനം.... (പേജ് 211 കാണുക)
സ്വർഗ്ഗസ്ഥനായ ഞങ്ങളുടെ പിതാവേ..... കൃപ നിറഞ്ഞ മറിയമേ!......
സർവ്വശക്തിയുള്ള..... (പേജ് 212 കാണുക)
സ്വർഗ്ഗസ്ഥനായ ഞങ്ങളുടെ പിതാവേ.......... കൃപനിറഞ്ഞ മറിയമേ.............

## സമാപന പ്രാർത്ഥന

ലീഡർ: പിതാവായ ദൈവത്തിന്റെ സ്നേഹവും ഏകപുത്രന്റെ കൃപയും പരിശുദ്ധാത്മാവിന്റെ സംബന്ധവും ആവാസവും ഞങ്ങളെല്ലാവരോടും കൂടെ ഇപ്പോഴും എല്ലായ്പ്പോഴും എന്നേയ്ക്കും ഉണ്ടായിരിക്കേണമേ. ആമ്മീൻ.

# മൂന്നുനോമ്പിലെ പ്രഭാത നമസ്കാരം

(ഇതിൽ രാത്രി, പ്രഭാതം, മൂന്നാം മണി, ഉച്ച, ഒമ്പതാം മണി എന്നീ യാമ ങ്ങളിലെ പ്രാർത്ഥനകൾ അടങ്ങിയിരിക്കുന്നു)

**രാത്രി ഒന്നാം കൗമ**

ദൈവമേ നീ പരിശുദ്ധനാകുന്നു......... ഇത്യാദി

**പ്രാരംഭ പ്രാർത്ഥന**

ഉറക്കമില്ലാത്ത ഉണർവ്വുള്ളവനായ എന്റെ കർത്താവേ നിന്റെ ഉണർച്ചയെ സ്തോത്രം ചെയ്വാനായിട്ട് പാപത്തിന്റെ മുഴുകലിൽ നിന്നു ഞങ്ങളുടെ ഉറ ക്കത്തെ നീ ഉണർത്തണമേ. മരണമില്ലാത്ത ജീവനുള്ളവനേ! നിന്റെ മനോ ഗുണത്തെ ഞങ്ങൾ വന്ദിപ്പാനായിട്ടു മരണത്തിന്റെയും ക്ഷയത്തിന്റെയും ഉറ ക്കത്തിൽ നിന്നും ഞങ്ങളുടെ മരണത്തെ ജീവിപ്പിക്കണമേ. പിതാവും പുത്രനും ശുദ്ധമുള്ള റൂഹായുമേ! സ്വർഗ്ഗത്തിലും ഭൂമിയിലും സ്തുതിക്കപ്പെ ട്ടവനും, വാഴ്ത്തപ്പെട്ടവനും നീ തന്നെ ആകുന്നു എന്നതുകൊണ്ട് ശുദ്ധത യോടെ സ്വർഗ്ഗത്തിൽ നിന്നു നിന്നെ സ്തുതിക്കുന്ന സ്തുതിക്കപ്പെട്ട മാലാ ഖമാരുടെ കൂട്ടങ്ങളോടുകൂടി നിന്നെ സ്തുതിച്ചു വാഴ്ത്തുവാൻ ഞങ്ങളെ യോഗ്യരാക്കണണേ. ആമ്മീൻ.

## അപേക്ഷകൾ

തന്റെ സൃഷ്ടിയുടെ രക്ഷയിൽ സന്തോഷിക്കുന്നവനായ ദൈവം തമ്പു രാനേ! യോനായേപ്പോലെ നിന്നെ ഞങ്ങൾ വിളിക്കുന്നു. സമുദ്രത്തിന്റെ ആഴ ത്തിൽ നിന്ന് അവനെ നീ രക്ഷിച്ചതുപോലെ ഞങ്ങളേയും നീ രക്ഷിക്കണമേ. നിന്റെ ഏറിയ കരുണയാൽ ദുഷ്ടനിൽ നിന്നും അവന്റെ ശക്തിയിൽ നിന്നും ഞങ്ങളെ രക്ഷിച്ചുകൊള്ളണമേ.

കർത്താവേ! നിന്റെ ജനത്തിന്റെ കടങ്ങളും പാപങ്ങളും പെരുകിയിരിക്കു ന്നതിനാൽ, നിന്റെ കരുണ മൂലം ഞങ്ങളോടു നിരപ്പാകണമേ. നിനുവാക്കാ രുടെമേലുള്ള ന്യായത്തീർപ്പിനെ മായിച്ചതുപോലെ, ഞങ്ങളിൽ നിന്ന് ശിക്ഷയെ നീക്കിക്കളയണമേ. ഈ താൽക്കാലിക ലോകത്തിലെ ദുഃഖങ്ങ ളിൽ നിന്ന് ഞങ്ങളെ വീണ്ടുകൊള്ളണമേ.

ഞങ്ങളുടെ കർത്താവേ! നിന്നെ ഞങ്ങൾ വിളിക്കുന്നു. ഞങ്ങളുടെ അപേക്ഷ കേട്ട്, ഞങ്ങളോട് കരുണ ചെയ്യണമേ. ദൈവമേ ഞങ്ങളോട് ഉത്ത രമരുളണമേ. ദൈവമേ ഞങ്ങളോട് ഉത്തരമരുളി കരുണ ചെയ്യണമേ. ഞങ്ങ ളുടെ ഹൃദയത്തെ അനുതാപത്തിലേക്കു തിരിക്കുകയും ചെയ്യണമേ.

## രണ്ടാം കൗമാ

കർത്താവിന്റെ ബഹുമാനം തന്റെ സ്ഥാനത്ത്...... (പേജ് 210 കാണുക)

കർത്താവേ! നിനുവാക്കാർ നോമ്പുനോറ്റ് ദൈവകോപത്തിൽ നിന്ന് രക്ഷ പ്രാപിക്കുകയും നെടുവീർപ്പോടെ കണ്ണുനീർ ഒഴുക്കുകയും ചെയ്തു. ഞങ്ങളും നിത്യജീവൻ നേടാനായി അദ്ധ്വാനിക്കുകയും, വിശുദ്ധന്മാരോടൊന്നിച്ച് പ്രകാശങ്ങളുടെ മണവറയിൽ ആനന്ദിക്കുകയും ചെയ്യുമാറാകണമേ.

നിനുവാക്കാരുടെ അനുതാപവും പ്രാർത്ഥനയും കൈക്കൊണ്ട ദൈവമേ! നിന്നെ വിളിക്കുന്ന അടിയാരോട് ഉത്തരമരുളുകയും, ഞങ്ങളുടെ നോമ്പും പ്രാർത്ഥനയും കൈക്കൊണ്ട്, ഞങ്ങളോട് കരുണ ചെയ്യുകയും ചെയ്യേണമേ.

ഞങ്ങളുടെ കർത്താവെ, ഞങ്ങളോട് കരുണ ചെയ്യണമേ. നിന്റെ ശ്രീഭണ്ഡാരത്തിൽ നിന്ന് ദയവും കരുണയും മോചനവും ഞങ്ങൾക്കയച്ചു തരേണമേ.

പ്രാർത്ഥനകൾ കേൾക്കുന്നവനും, യാചനകൾക്ക് ഉത്തരമരുളുന്നവനുമായ കർത്താവേ! ഞങ്ങളുടെ പ്രാർത്ഥനകൾ കേട്ട് ഞങ്ങളോട് നിരപ്പായി നിന്റെ കരുണയാൽ ഞങ്ങളുടെ യാചനകൾക്കുത്തരമരുളണമേ.

## മൂന്നാം കൗമാ

കർത്താവിന്റെ ബഹുമാനം തന്റെ സ്ഥാനത്ത്...... (പേജ് 210 കാണുക)

കർത്താവെ നിന്റെ ന്യായവിസ്താരത്തിൽ പക്ഷാഭേദമില്ലാത്തതിനാൽ, കുറ്റക്കാരായ ഞങ്ങൾ ദുഃഖിക്കുന്നു. ജീവന്റെ പുസ്തകങ്ങൾ തുറക്കപ്പെടുകയും, നിന്റെ നീതി ഞങ്ങളുടെ കുറ്റങ്ങൾ പരിശോധിക്കുകയും ചെയ്യുമ്പോൾ നിന്റെ കൃപയാൽ ഞങ്ങളോടു ദയവുണ്ടാകണമേ. നിന്റെ കൃപ നിന്റെ നീതിയോട് അപേക്ഷിക്കുകയും കുറ്റക്കാരായ ഞങ്ങൾ മോചനം പ്രാപിക്കുകയും ചെയ്യേണമേ. കർത്താവേ! നിന്നോട് ഞങ്ങൾ പാപം ചെയ്തു എന്ന് ഏറ്റുപറയുന്നു.

സമുദ്രത്തിന്റെ ഉള്ളിൽവച്ച് യോനായുടെ അപേക്ഷ നീ കൈക്കൊണ്ട്, വലിയ മത്സ്യത്തോടു കൽപിക്കുകയും, മൂന്നാം ദിവസം അവനെ രക്ഷിക്കുകയും ചെയ്തതുപോലെ, ദൈവമേ! ഞങ്ങളുടെ പ്രാർത്ഥന കേട്ട് നിരപ്പായി, നിന്റെ കരുണയാൽ ഞങ്ങളുടെ യാചനകൾ നൽകുമാറാകണമേ.

പാപികളോടു കരുണ ചെയ്യുന്നവനായ കർത്താവേ! നീ ന്യായം വിസ്തരിക്കുന്ന ദിവസത്തിൽ ഞങ്ങളോടു കരുണ ചെയ്യണമേ.

കരുണയുള്ളവനേ! ഞെരുക്കത്തിലിരിക്കുന്ന ഞങ്ങൾ നിന്റെ വാതിലിൽ മുട്ടുന്നു. നിന്റെ കരുണയാൽ ഞങ്ങളുടെ യാചനകൾ കൈക്കൊള്ളണമേ.

സ്വർഗ്ഗസ്ഥനായ ഞങ്ങളുടെ പിതാവേ! ഞങ്ങൾ നിന്നോടപേക്ഷിക്കുന്നു. ഞങ്ങളുടെ ശുശ്രൂഷ കൈക്കൊണ്ട് ഞങ്ങളോടു കരുണ ചെയ്യണമേ.

മേലുള്ളവരുടെ ഉടയവനും താഴെയുള്ളവരുടെ ശരണവുമേ, ഞങ്ങളുടെ ശുശ്രൂഷ കൈക്കൊണ്ട് ഞങ്ങളോടു കരുണ ചെയ്യണമേ. ആമ്മീൻ.

ഹാല്ലേലുയ്യാ, ഹാല്ലേലുയ്യാ, ഹാല്ലേലുയ്യാ,
ദൈവമേ നിനക്കു സ്തുതി.
ഹാല്ലേലുയ്യാ, ഹാല്ലേലുയ്യാ, ഹാല്ലേലുയ്യാ,
ദൈവമേ നിനക്കു സ്തുതി.
ഹാല്ലേലുയ്യാ, ഹാല്ലേലുയ്യാ, ഹാല്ലേലുയ്യാ,
ദൈവമേ നിനക്കു സ്തുതി.

കരുണയുള്ള ദൈവമേ, നിന്റെ കരുണയാൽ ഞങ്ങളോടു കരുണ ചെയ്യണമേ. കർത്താവേ കരുണ ചെയ്ത് ഞങ്ങളെ സഹായിക്കണമേ.

ത്രിത്വത്തിന് സ്തുതി. ത്രിത്വത്തിന് സ്തുതി. സ്തുതിക്കപ്പെട്ടതും ഉണ്മയായതും ആദ്യവും അന്തവും ഇല്ലാത്തതുമായ ത്രിത്വത്തെ ഞങ്ങൾ സ്തുതിക്കുന്നു. തമ്പുരാനേ എല്ലാ നേരത്തിലും സ്തുതി നിനക്കു യോഗ്യമാകുന്നു. ബാറെക്മോർ.

## അപേക്ഷ

കർത്താവേ! ദുരിതത്തിന്റെ കുഴിയിൽ നിന്നും, നാശത്തിന്റെ ചെളിയിൽ നിന്നും, പുറത്തെ അന്ധകാരത്തിൽ നിന്നും ഞങ്ങളെ രക്ഷിക്കണമേ. ലോകാവസാനത്തിൽ സഹദേന്മാർ കിരീടം പ്രാപിക്കുമ്പോൾ, അവരോടൊന്നിച്ച് മണവറയിലേക്ക് ഞങ്ങളും പ്രവേശിച്ച്, നിനക്കു സ്തുതി പാടുമാറാകണമേ.

കർത്താവേ! നിന്നോടുള്ള ചേർച്ചയിൽ നിന്ന് അകന്നു പോകാതിരിപ്പാൻ, ഞങ്ങൾ ആഗ്രഹിക്കുന്നു. പാപം ഞങ്ങളെ പുറത്താക്കിയെങ്കിലും നിന്റെ ആർദ്രസ്നേഹം ഞങ്ങളെ അകത്തു കയറ്റണമേ. പാപം ഞങ്ങൾക്കായി പതിയിരുന്ന്, ദയവു കൂടാതെ ഞങ്ങളെ വളരെ മുറിവേൽപ്പിച്ചിരിക്കുന്നു. മഹാവൈദ്യനായുള്ളോവേ! ഞങ്ങളെ വേദനപ്പെടുത്തുന്ന മുറിവുകളെ നീ സൗഖ്യമാക്കണമേ.

ദുഷ്ടൻ ഞങ്ങൾക്കായി വല വെച്ച്, അവന്റെ കെണിയിൽ ഞങ്ങളെ അകപ്പെടുത്തിയിരിക്കുന്നു. നീ അവന്റെ കെണിയെ തകർത്ത്, അപകടത്തിൽ നിന്നു ഞങ്ങളെ രക്ഷിക്കണമേ. നല്ല ഇടയനായുള്ളോവേ! കാണാതെ പോയ ആടിനെ അന്വേഷിച്ചു പുറപ്പെടണമെ. അതിന്റെ ജീവനെ അന്വേഷിക്കുന്ന ദുഷ്ടന്റെ കൈകളിൽ അതിനെ വിട്ടുകൊടുക്കരുതേ.

സകലവും കേൾക്കുന്നവനും പ്രാർത്ഥനകൾ കൈക്കൊള്ളുന്നവനുമായ ദൈവമേ, ഞങ്ങളുടെ അപേക്ഷ കേട്ട്, ഞങ്ങളോട് കരുണ ചെയ്യണമേ.

**മാലാഖമാരുടെ സ്തുതിപ്പ്**

അത്യുന്നതങ്ങളിൽ സ്വർഗ്ഗീയ മാലാഖമാർ.... (പേജ് 216 കാണുക)

മോറാൻ യേശുമിശിഹാ ...

# പ്രഭാതം

**കൗമാ**

**അപേക്ഷകൾ**

ദൈവമേ, നിന്റെ കൃപയിൻപ്രകാരം.... (പേജ് 186 കാണുക)

നോമ്പാലും പ്രാർത്ഥനയാലും അനുതാപത്തിന്റെ കണ്ണുനീരാലും, നിനുവക്കാരെ കരുണയോടെ വീണ്ടെടുത്തവനായ ദൈവമേ! നിന്റെ അടുക്കൽ ഞങ്ങൾ വന്നിരിക്കുന്നതുകൊണ്ട്, ഞങ്ങളോടു കരുണ ചെയ്യേണമേ.

സങ്കടത്തോടെ അപേക്ഷിച്ച നിനുവാക്കാരിൽ നിന്ന്, അവരുടെ മേൽ നിശ്ചയിച്ചിരുന്ന ന്യായത്തീർപ്പിനെ നീക്കിക്കളഞ്ഞവനായ ദൈവമേ! നിന്റെ അടുക്കൽ ഞങ്ങൾ വന്നിരിക്കുന്നതുകൊണ്ട്, ഞങ്ങളോടു കരുണ ചെയ്യണമേ.

കർത്താവേ, പ്രഭാതത്തിൽ നിനക്ക് സ്തുതി പാടുവാൻ, മാലാഖമാരുടെ സ്തോത്രശബ്ദത്താൽ ഞങ്ങളെ ഉണർത്തണമെ. ഞങ്ങളുടെ കർത്താവും, ദൈവവുമേ, ഞങ്ങളോടു കരുണയുണ്ടാകണമേ. നിനക്കു സ്തോത്രം പാടുവാൻ, ഞങ്ങളുടെ അധരങ്ങൾ തുറന്നിരിക്കുന്നു. സകലത്തിന്റെയും കർത്താവും സ്വഭാവത്തിൽ കാരുണ്യവാനും, വളരെ കൃപയും സത്യവും ഉള്ളവനും ആയ ദൈവമേ! സത്യവിശ്വാസത്താൽ സ്തോത്രത്തോടെ നിങ്കലേക്ക് തിരിഞ്ഞുവന്ന്, നിന്റെ ദൈവത്വത്തിന് കൃതജ്ഞതയർപ്പിക്കുന്ന നിന്റെ ആട്ടിൻകൂട്ടത്തോട് കരുണയും ദയയും തോന്നണമേ.

നിനുവാക്കാരുടെ അനുതാപം ലോകത്തിന് ഒരു മാതൃകയായിത്തീരുകയും, അതിനാൽ ദൈവം അവരോടു നിരപ്പാകുകയും ചെയ്തതുപോലെ, കർത്താവേ! ശിക്ഷാവിധിയെ ഞങ്ങളിൽനിന്ന് നീക്കിക്കളയുകയും വീണുപോകാതെയിരിപ്പാൻ കരുണയോടെ ഞങ്ങളെ താങ്ങുകയും ചെയ്യണമേ.

നിനുവാക്കാരുടെ മേൽ കരുണ ചെയ്തവനായ ഉത്തമനാഥനേ! നിന്നോടപേക്ഷിക്കുന്ന ഞങ്ങളുടെമേൽ കരുണ വർഷിക്കണമേ. ഞങ്ങളിൽ നിന്ന് ശിക്ഷകളും ക്രോധത്തിന്റെ വടികളും നീക്കിക്കളയണമേ. ഞങ്ങളുടെ ഇടയിൽ നിന്റെ സമാധാനവും ശാന്തിയും വർദ്ധിപ്പിക്കണമേ. ശത്രുക്കൾ മൂലമുള്ള ഉപദ്രവങ്ങളിൽ നിന്ന് ഞങ്ങളെ കാത്തുകൊള്ളണമേ. ഞങ്ങൾ നിന്റെ ദൈവത്വത്തിന് എല്ലായ്പ്പോഴും സ്തുതി കരേറ്റുമാറാകണമേ. കർത്താവേ നിന്റെ വാതിൽക്കൽ ഞങ്ങൾ മുട്ടുന്നു. നിന്റെ ശ്രീഭണ്ഡാരത്തിൽ നിന്ന് കരുണ ഞങ്ങൾ യാചിക്കുന്നു. ഞങ്ങൾ പാപത്തിൽ തഴമ്പിച്ച് നിന്റെ വഴി വിട്ട് നടക്കുന്നു. ഞങ്ങളുടെ പാപങ്ങളെ ഏറ്റുപറഞ്ഞ് അവയിൽ നിന്ന് പിന്മാറുവാനും നിന്റെ കൃപയിൽ ജീവിപ്പാനും ഞങ്ങൾക്ക് ഇടയാകണമേ.

കർത്താവേ! കരുണ നിറഞ്ഞിരിക്കുന്ന നിന്റെ വലിയ വാതിൽ തുറന്ന്, ഞങ്ങളുടെ അപേക്ഷ കേട്ട്, ഞങ്ങളോട് കരുണ ചെയ്യണമേ. സകലവും കേൾക്കുന്നവനും, പ്രാർത്ഥനകൾ കൈക്കൊള്ളുന്നവനും ആയുള്ളോവേ!, ഞങ്ങളുടെ അപേക്ഷ കേട്ട് ഞങ്ങളോട് കരുണ ചെയ്യണമേ.

## നോമ്പിലെ പ്രഭാത സ്തുതിപ്പ്

സകലത്തിന്റെയും ഉടയവനായ കർത്താവേ!, നിന്റെ കരുണയാൽ ഇന്നേ ദിവസം, പാപം കൂടാതെയിരിപ്പാൻ ഞങ്ങളെ യോഗ്യരാക്കണമേ. നീതിയിൽ ഞങ്ങൾ പാലിക്കപ്പെടണമേ.

ഞങ്ങളുടെ പിതാക്കന്മാരുടെ ദൈവമായ കർത്താവേ! നീ വാഴ്ത്തപ്പെട്ടവനാകുന്നു. നിന്റെ തിരുനാമം എന്നേക്കും പുകഴ്ത്തപ്പെട്ടതും, സ്തുതിക്കപ്പെട്ടതും ആകുന്നു.

കർത്താവേ! ഞങ്ങളുടെ ശരണം നിന്റെ മേൽ ഇരിക്കുന്നപ്രകാരം, നിന്റെ കൃപയും കരുണയും ഞങ്ങളുടെമേൽ ഉണ്ടായിരിക്കണമേ.

നീ വാഴ്ത്തപ്പെട്ടവനാകുന്നു. നിന്റെ കൽപ്പനകളുടെ വഴി ഞങ്ങളെ പഠിപ്പിക്കണമേ.

നീ വാഴ്ത്തപ്പെട്ടവനാകുന്നു. നിന്റെ കൃപകൊണ്ട് നിന്റെ ന്യായപ്രമാണത്തിന്റെ വഴി ഞങ്ങളെ തിരിച്ചറിയിക്കണമേ.

നീ വാഴ്ത്തപ്പെട്ടവനാകുന്നു. പരിശുദ്ധനായ കർത്താവേ! നിന്റെ സകല പ്രകാശങ്ങളാലും ഞങ്ങളെ പ്രകാശിപ്പിക്കണമേ. എന്നേക്കും നിന്റെ കരുണ ഞങ്ങളുടെമേൽ ഉണ്ടായിരിക്കണമേ. കർത്താവേ, നിന്റെ കൈവേലയെ നീ ഉപേക്ഷിച്ചു കളയരുതേ.

പിതാവും പുത്രനും പരിശുദ്ധാത്മാവുമായുള്ളോവേ! സ്തുതി നിനക്കു യോഗ്യമാകുന്നു. മഹത്വം നിനക്കു ചേർച്ചയാകുന്നു. പുകഴ്ച നിനക്ക് ന്യായ മാകുന്നു. അത് ഇപ്പോഴും എല്ലായ്പ്പോഴും എന്നേക്കും തന്നെ. ആമ്മീൻ.

## സാധാരണ പ്രഭാത സ്തുതിപ്പ്

കർത്താവിനെ സ്തോത്രം ചെയ്യുന്നതും, .... (പേജ് 218 കാണുക)

# മൂന്നുനോമ്പിലെ ഉച്ചയുടെ നമസ്കാരം

(ഇതിൽ ഉച്ചയും മൂന്നാം മണിയും ഒമ്പതാം മണിയും ഉൾപ്പെടുന്നു. ഉച്ചയ്ക്ക് പ്രത്യേകം നമസ്കരിക്കുന്നതിന് സൗകര്യപ്പെടാത്തവർ പ്രഭാതന മസ്ക്കാരത്തോടു കൂടി ഇതും ചൊല്ലേണ്ടതാണ്.)

## (കൗമാ)

കർത്താവേ! സങ്കടത്തോടുകൂടിയ അപേക്ഷയെ നിനക്കു ഞങ്ങൾ സമർപ്പി ക്കുന്നു. നിന്റെ ശ്രീഭണ്ഡാരത്തിൽ നിന്ന്, ദയയും കരുണയും പാപമോച നവും ഞങ്ങൾ യാചിക്കുന്നു. നിനുവക്കാരുടെ അപേക്ഷപോലെ, ഞങ്ങളുടെ അപേക്ഷയെ നീ കൈക്കൊള്ളണമേ. നിന്നെ വിളിക്കുന്നവരിൽ നിന്ന് കോപത്തെ നീക്കിക്കളയണമേ. ഉത്തമനും കരുണാപൂർണ്ണനുമായുള്ളോവേ, നിന്റെ ആർദ്രകരുണയാൽ ഞങ്ങളോടു ദയവുണ്ടാകണമേ.

നിനുവയിലെ രാജാവും പ്രജകളും, ഒരുമിച്ച് ഉപവസിച്ച് പൂർണ്ണ ഹൃദയ ത്തോടെ അനുതപിച്ച് പ്രാർത്ഥിച്ചപ്പോൾ, അവരെ കൈക്കൊണ്ടവനായ ദൈവമേ! നീ കരുണയുടെ കടലാകുന്നുവല്ലോ. പാപികളോടുള്ള നിന്റെ ശിക്ഷയും കരുണയോടു കൂടിയതാകുന്നു. മനസ്സലിവും അനുതാപവും നിനക്ക് സന്തോഷമുള്ളതും, കണ്ണുനീരുകൾ നിങ്കൽ അംഗീകരിക്കപ്പെട്ടതും ആകുന്നു. ആകയാൽ കർത്താവേ! നിന്റെ സന്നിധിയിൽ നിന്നുകൊണ്ട് പ്രാർ ത്ഥിക്കുന്നവരായ ഞങ്ങളോട് ദയ തോന്നണമേ. ഞങ്ങളെ എല്ലാവരേയും നീ കാത്തുകൊള്ളണമേ. ഞങ്ങളുടെ നോമ്പും നമസ്കാരങ്ങളും കൈക്കൊണ്ട് ഞങ്ങൾക്ക് പാപമോചനം നൽകണമേ.

തന്നോടു പ്രാർത്ഥിച്ച നിനുവക്കാരുടെ കണ്ണുനീരിനെ കൈക്കൊണ്ടവ നായ ദൈവമേ! ഞങ്ങളെല്ലാവരുടേയും പ്രാർത്ഥനകളെ കൈക്കൊള്ളണ മേ. നീ അവരോട് ഉത്തരമരുളിച്ചെയ്തതുപോലെ, നിന്റെ കൃപയാൽ പാപി കളായ ഞങ്ങളോടും ഉത്തരമരുളിച്ചെയ്യണമേ. നല്ലവനും അനുതാപികളെ കൈക്കൊള്ളുന്നവനും നീ മാത്രമാകയാൽ, നിന്റെ കരുണമൂലം ഞങ്ങളോടു

ദയവുണ്ടാകണമേ. ചേലയില്ലാത്തവരായ നിനുവക്കാർ യോനായുടെ പ്രസംഗം കേട്ട് അനുതപിച്ചുവല്ലോ. ഞങ്ങളോ വിശുദ്ധ പുസ്തകങ്ങൾ ഉപദേശിക്കുന്നതിനെ രാവും പകലും കേട്ടിട്ടും, അഹങ്കാരത്തോടും, ഹൃദയകാഠിന്യത്തോടും കൂടിയിരിക്കുന്നു. ഞങ്ങളുടെ ഹൃദയത്തിന് വിനയവും അനുതാപവും നൽകണമേ.

കർത്താവേ! നിനുവക്കാരെപ്പോലെ, നിന്റെ ഇടവകയിലെ ആടുകൾ നിന്നെ നോക്കി വിളിക്കുന്നു. കരുണയും ദയവും ഉള്ള നാഥാ!, ഞങ്ങളുടെ അപേക്ഷയെ നീ കൈക്കൊള്ളണമേ. ഞങ്ങൾക്കെതിരായുള്ള ന്യായത്തീർപ്പിനെ നീ മായിക്കണമേ. ഞങ്ങളുടെ വീഴ്ചയ്ക്കായി ആഗ്രഹിക്കുന്ന സാത്താൻ സന്തോഷിക്കുമാറാകരുതേ.

ഉത്തമനും ദയാലുവുമായുള്ളോവേ! നിന്റെ കരുണയുടെ പതിവിൻപ്രകാരം, കൃപ തോന്നി ഞങ്ങളോട് ഉത്തരമരുളിച്ചെയ്യണമേ. ഞങ്ങളുടെ പാപങ്ങളുടെ പെരുപ്പം നിമിത്തം, നിന്റെ കോപം ഞങ്ങളെ നശിപ്പിക്കരുതേ. ഞങ്ങളുടെ ബലഹീനവർഗ്ഗത്തിനുവേണ്ടി പീഡനവും കുരിശുമരണവും സഹിപ്പാൻ നിന്നെ നിർബന്ധിച്ചതായ കരുണ, ഞങ്ങൾക്കുവേണ്ടി നിന്നോട് അപേക്ഷിക്കുമാറാകണമേ.

## മാർ സേവേറിയോസിന്റെ അപേക്ഷ

നിന്നെ പ്രസവിച്ച മാതാവിന്റെയും നിന്റെ സകല പരിശുദ്ധന്മാരുടെയും പ്രാർത്ഥനയാൽ, സ്വഭാവപ്രകാരം മരണമില്ലാത്തവനും തന്റെ കൃപയാൽ മനുഷ്യവർഗ്ഗം മുഴുവന്റെയും ജീവനും രക്ഷയ്ക്കും വേണ്ടി വന്ന്, വിശുദ്ധിയും മഹത്വവും വെടിപ്പുമുള്ള, ദൈവമാതാവായ കന്യകമറിയാമിൽ നിന്ന്, ഭേദം കൂടാതെ മനുഷ്യനായിത്തീരുകയും, ഞങ്ങൾക്കുവേണ്ടി കുരിശിക്കപ്പെടുകയും ചെയ്തവനായി, സ്വർഗ്ഗീയ പിതാവിന്റെ ഏകപുത്രനും വചനവും രാജാവുമായ എന്റെ കർത്താവേ! നിന്നെ ഞാൻ പുകഴ്ത്തും.

തന്റെ മരണത്താൽ ഞങ്ങളുടെ മരണത്തെ ചവുട്ടിക്കൊന്നവനും, വിശുദ്ധ ത്രിത്വത്തിൽ ഒരുവനും, തന്റെ പിതാവിനോടും, ജീവനുള്ള തന്റെ റൂഹായോടും കൂടെ, ഒരുമിച്ചു വന്ദിക്കപ്പെടുന്നവനുമായ ഞങ്ങളുടെ മിശിഹാ തമ്പുരാനേ, ഞങ്ങളെല്ലാവരോടും കരുണ ചെയ്യണമേ.

## കൗമാ

**വിശ്വാസപ്രമാണം** (പേജ് 211 കാണുക)

(തുടർന്ന് താഴെക്കാണുന്ന നിർത്തുകൾ ഓരോന്നും പത്തു പ്രാവശ്യം ചൊല്ലി കുമ്പിടണം)

1. കുറിയേലായിസ്സോൻ..........

2. ഞങ്ങളുടെ കർത്താവേ ഞങ്ങളോടു കരുണ ചെയ്യണമേ.

3. ഞങ്ങളുടെ കർത്താവേ ദയവു തോന്നി ഞങ്ങളോടു കരുണ ചെയ്യണമേ.

4. ഞങ്ങളുടെ കർത്താവേ ഉത്തരമരുളിച്ചെയ്ത് ഞങ്ങളോടു കരുണ ചെയ്യണമേ.

ഞങ്ങളുടെ കർത്താവേ! നിനക്കു സ്തുതി! ഞങ്ങളുടെ കർത്താവേ! നിനക്കു സ്തുതി! എന്നേക്കും ഞങ്ങളുടെ ശരണവുമെ നിനക്കു സ്തുതി. ബാറെക്മോർ.

സ്വർഗ്ഗസ്ഥനായ ഞങ്ങളുടെ പിതാവേ..........

കൃപനിറഞ്ഞ മറിയമേ...........

## സമാപന പ്രാർത്ഥന

ലീഡർ: പിതാവായ ദൈവത്തിന്റെ സ്നേഹവും ഏകപുത്രന്റെ കൃപയും പരിശുദ്ധാത്മാവിന്റെ സംബന്ധവും ആവാസവും ഞങ്ങളേവരുടെയും കൂടെ ഇപ്പോഴും എല്ലായ്പ്പോഴും എന്നേക്കും ഉണ്ടായിരിക്കണമേ. ആമ്മീൻ.